15

## മൂല്യാധിഷ്ഠിത ജീവിതം

# മൂല്യാധിഷ്ഠിത വിദ്യാഭ്യാസം

(നിർവചനവും വിശദീകരണവും)

**ഡോ: എൻ. ഗോപാലകൃഷ്ണൻ** Ph.D., D.Litt

(Scientist & Director IISH)

ഇന്ത്യൻ ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് സയിന്റിഫിക് ഹെറിറ്റേജ്

തിരുവനന്തപുരം – 695 018

Heritage Publication Series 82

# മൂല്യാധിഷ്ഠിത ജീവിതം
# മൂല്യാധിഷ്ഠിത വിദ്യാഭ്യാസം
## (നിർവചനവും വിശദീകരണവും)

**ഡോ: എൻ. ഗോപാലകൃഷ്ണൻ Ph.D., D.Litt**
**(Scientist & Director IISH)**

**ഇന്ത്യൻ ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് സയിന്റിഫിക് ഹെറിറ്റേജ്**
**തിരുവനന്തപുരം – 695 018**

**Heritage Publication Series - 82**

മൂല്യാധിഷ്ഠിത ജീവിതം – മൂല്യാധിഷ്ഠിത വിദ്യാഭ്യാസം

(നിർവ്വചനവും വിശദീകരണവും)

**Dr. N. Gopalakrishnan**

M.Sc (Pharm), M.Sc (Chem), M.A. (Soc), Ph.D. (Chem); D.Litt

(Scientist & Director IISH)

**Indian Institute of Scientific Heritage (IISH)**

**Registered Charitable Trust 328/99/IV**

Ushus, Estate Road, Pappanamcode

Trivandrum - 695 018 (Ph. 2490149)

www.iish.org

**Rs. 15/-**

*Printed at:*

Sree Printers (DTP, Offset & Screenprinting)

Ind. Estate, Pappanamcode, TVM - 19, Ph. 2490135

# DHANYATHMAN

IISH is spreading the messages of our motherland through our publications in the PDF format to all our well-wishers. Your support for the mission is welcome.

**Details of the bank account**

Beneficiary : IISH Trivandrum
Ac No : 57020795171
IFSC : SBIN0070030
Bank : SBI industrial estate, papanamcode
Trivandrum-19

*In the service of the motherland and dharma*

***IISH Publication Team***

# മൂല്യങ്ങൾ എന്ത്? എന്തിന്?

മനസ്സിനും,ശരീരത്തിനും, കുടുംബത്തിനും, സമൂഹത്തിനും, രാഷ്ട്രത്തിനും ശാശ്വതമായ നന്മകൾ നൽകുന്ന എല്ലാം ചേർന്നതാണ് മൂല്യാധിഷ്ഠിത മനുഷ്യജീവിതം.

മൂല്യാധിഷ്ഠിത ജീവിതം നയിക്കാനായി വിദ്യാർത്ഥികൾക്കും അദ്ധ്യാപകർക്കും, വിദ്യാർത്ഥികളുടെ മാതാപിതാക്കൾക്കും അഥവാ രക്ഷകർത്താക്കൾക്കും ലഭിക്കേണ്ടതായ അറിവാണ് മൂല്യാധിഷ്ഠിത വിദ്യാഭ്യാസം.

കെട്ടുറപ്പുള്ള ഒരു സൗധം നിർമ്മിക്കാൻ ഇഷ്ടികയും, സിമന്റും ആവശ്യമുള്ളതുപോലെ, കെട്ടുറപ്പുള്ള ഒരു ജീവിതം പടുത്തുയർത്താൻ ആധുനിക വിജ്ഞാനമെന്ന ഇഷ്ടികയും, മൂല്യാധിഷ്ഠിത വിജ്ഞാനമെന്ന സിമന്റും ആവശ്യമാണ്. ഭൗതിക/ശാസ്ത്രാധിഷ്ഠിതമായ വിജ്ഞാനവും, മൂല്യാധിഷ്ഠിത വിജ്ഞാനവും കൃത്യമായ അളവിൽ, അടുക്കും ചിട്ടയോടും കൂടി ചേർത്തുവെച്ച്, വിദ്യാർത്ഥിയാകുന്ന മനോഹരസൗധത്തെ നിർമ്മിച്ച് നൽകേണ്ടതായ ദൗത്യമാണ് കാർമ്മികരായ അധ്യാപകർക്കുള്ളത്.

പുസ്തകത്തിൽ നിന്നും, അധ്യാപകരിൽ നിന്നും എല്ലാ അറിവുകളും ലഭ്യമാകണമെന്നില്ല. അനന്തമായ അറിവ് നേടാനുള്ള തയ്യാറെടുപ്പിൽ മൂല്യങ്ങൾക്ക് ഏറെ പ്രാധാന്യമുണ്ട്.

> ആചാര്യാത് പാദമാദത്തെ പാദം ശിഷ്യസ്വമേധയാ
> പാദം സ ബ്രഹ്മചാരിഭ്യഃ ശേഷം കാലക്രമേണ ച

(ആചാര്യനിൽ നിന്ന് കാൽ ഭാഗം, കാൽ ഭാഗം ശിഷ്യൻ സ്വമേധയാൽ, കാൽ ഭാഗം മറ്റുള്ളവരുമായ് ചർച്ച ചെയ്ത്, ബാക്കി കാൽ ഭാഗം ജീവിതത്തിൽ മുമ്പോട്ടുള്ള പ്രയാണത്തിൽ ലഭ്യമാക്കണം.)

അധ്യാപകർക്കും, വിദ്യാർത്ഥികൾക്കും, മാതാപിതാക്കൾക്കും എപ്രകാരം മൂല്യ സമ്പാദനം സാധ്യമാക്കാം എന്നതിനൊരു മാർഗനിർദ്ദേശം, നിങ്ങൾക്കു സമർപ്പിക്കുന്നു.

4-8-2005 ഡോ. എൻ. ഗോപാലകൃഷ്ണൻ

മൂല്യാധിഷ്ഠിത ജീവിതവും വിദ്യാഭ്യാസവും വിലയിരുത്തുമ്പോൾ അനായാസേന കാര്യങ്ങൾ ഓർമ്മിക്കാൻ ചുവടെ നൽകിയിരിക്കുന്ന ബിന്ദുക്കൾ സ്വയം വിശകലനം ചെയ്യുക.

1. മാനസീക നന്മ
   - i. ചെവിയുടെ ഉപയോഗം
   - ii. കണ്ണിന്റെ ഉപയോഗം
   - iii. നാക്കിന്റെ ഉപയോഗം
   - iv. മനസ്സിന്റെ ഉപയോഗം
2. ശരീര നന്മ
   - i ആചാരാനുഷ്ഠാനം
   - ii. ആഹാരാനുഷ്ഠാനം
   - iii. കർമ്മ ശുദ്ധി/പ്രവൃത്തി ശുദ്ധി.
3. കുടുംബ നന്മ
   - i. മാതൃ-പിതൃ ബന്ധം
   - ii. ഭാര്യാഭർതൃബന്ധം
   - iii. കുടുംബാംഗങ്ങൾ തമ്മിലുള്ള ബന്ധം
4. സമൂഹ നന്മ
   - i. സമൂഹസേവനത്തിനായി സമയം, ഊർജ്ജം, സമ്പത്ത് വിനിയോഗിക്കുന്ന മാർഗം
   - ii. സമൂഹത്തിലെ ജനങ്ങളെ താരതമ്യം ചെയ്യണം
   - iii. തിന്മകൾ നീക്കി നന്മകൾ നിറയ്ക്കണം.
   - iv. പ്രകൃതിയെ സംരക്ഷിക്കണം.
5. രാഷ്ട്ര നന്മ
   - i. ഭാരതീയ പൈതൃക പഠന പ്രചരണം
   - ii. ഭാരതീയ പുരോഗതിയുടെ പഠന പ്രചരണം

അടുത്ത പേജുകളിൽ നൽകിയിരിക്കുന്ന വിശകലനം വായിക്കുക. കൂടുതൽ കാര്യങ്ങൾ ചേർത്ത് വികസിപ്പിക്കുക. കൂടുതൽ ചിന്തിച്ച് എഴുതാനായി വിദ്യാർത്ഥികളോട് ഉപദേശിക്കുക. അവരിലുള്ളതും ഇല്ലാത്തതുമായ നന്മകൾ വിശകലനം ചെയ്യുവാൻ നിർദ്ദേശിക്കുക. ഉള്ളതായ നന്മകൾ മറ്റുള്ളവരുമായി പങ്കുവെച്ച് ചർച്ച ചെയ്യാനും ഇല്ലാത്ത നന്മകൾ ഉണ്ടാക്കേണ്ടതായ രീതിയെക്കുറിച്ചും മാർഗ നിർദ്ദേശം നൽകുക......... വിദ്യാർത്ഥികളും നിങ്ങളും കൂടുതൽ കൂടുതൽ കർമ്മോന്മുഖരാകുക, ധർമ്മോന്മുഖരാകുക, ജ്ഞാനോന്മുഖരാകുക.........!

ഔദ്യോഗിക കർമ്മമണ്ഡലത്തിൽ പ്രവർത്തിക്കുന്നവർ ഈ പുസ്തകം വായിക്കുന്ന സമയത്ത്, സ്വയം ഒരു വിദ്യാർത്ഥിയാണെന്ന് ചിന്തിക്കുക. ഈ പുസ്തകം അദ്ധ്യാപകനായും കാണുക.

## I. മൂല്യാധിഷ്ഠിത ജീവിതം-മൂല്യാധിഷ്ഠിത വിദ്യാഭ്യാസം വ്യക്ത്യധിഷ്ഠിത മാനസീക നന്മക്കാധാരമായ ശിലകൾ

നമ്മുടെ ശരീരം ഒരു രഥമാണ്. മനസ് സാരഥിയുമാണ്. ശരീരത്തെ എപ്പോൾ എങ്ങോട്ട് എന്തിനു വേണ്ടി നയിക്കണമെന്ന് നിർദ്ദേശിക്കുന്നത് മനസ്സാണ്. മനസ്സ് ആശ്രയിക്കുന്നത് നാലു ഘടകങ്ങളേയാണ്. i. കർണ്ണം (ചെവി), ii.നേത്രം (കണ്ണ്), iii. നാക്ക് (നാവ്), iv. മനസ് (വിശകലനാത്മകഭാവം).

### i. കേട്ടു പഠിക്കേണ്ടതായ മൂല്യങ്ങൾ (ചെവി)

**എന്തെല്ലാം കേൾക്കണം:** •നന്മനിറഞ്ഞത് •പഠിക്കാനുള്ളത് •ജീവിതത്തിൽ പകർത്താനുള്ളത് •നന്മ-തിന്മകൾ തിരിച്ചറിയാനുള്ളത് •ആശ്വാസ വാക്കുകൾക്കായി ഉപയോഗിക്കാനുള്ളത് •മറ്റുള്ളവർക്ക് പകർന്നുകൊടുക്കുവാനുള്ളത് •ജീവിതാനുഭവങ്ങൾ •ലോകാനുഭവങ്ങൾ •ജീവിത യാഥാർത്ഥ്യങ്ങൾ •ആസ്വാദ്യകരമായ സംഗീതം •ചിന്തിക്കാനുള്ളത്..........•

**എവിടെ നിന്ന് കേൾക്കണം:** •പണ്ഡിതന്മാരിൽ നിന്ന് •ബന്ധുക്കളിൽ നിന്ന് •മാതാപിതാക്കളിൽ നിന്ന് •അദ്ധ്യാപകരിൽ നിന്ന് •പ്രസംഗങ്ങളിൽ നിന്ന് •ഇന്റർനെറ്റിൽ നിന്ന് •കാസറ്റുകളിൽ നിന്ന് •സിഡി/വിസിഡികളിൽ നിന്ന് •റേഡിയോ/ടിവിയിൽ നിന്ന് •സിനിമയിൽ നിന്ന് •............... നന്മനിറഞ്ഞത് ഉപദേശിക്കാൻ സാധിക്കുന്നവിടങ്ങളിൽ നിന്നെല്ലാം•............ (ഇനിയും ചേർക്കുക)

**എപ്പോൾ കേൾക്കണം:** •നഷ്ടപ്പെടുത്തി കളയുന്നസമയങ്ങളിലെല്ലാം •കാറിൽ (കാസറ്റിട്ട്) യാത്ര ചെയ്യുമ്പോൾ •വിശ്രമിക്കുമ്പോൾ •അടുക്കളയിൽ ജോലി ചെയ്യുന്ന വേളയിൽ •കമ്പ്യൂട്ടർ പ്രവർത്തിപ്പിച്ചുകൊണ്ടിരിക്കുമ്പോൾ മൾട്ടിമീഡിയാ സംവിധാനമുപയോഗിച്ച് •പൂന്തോട്ടത്തിലിരിക്കുമ്പോൾ •പ്രഭാത-സായാഹ്നയാത്രാ വേളയിൽ •ആഘോഷങ്ങൾ നടക്കുമ്പോൾ •സിനിമാപ്പാട്ടുകൾക്കു പകരമുള്ള കാസറ്റുകളിടാൻ അവസരം ലഭിക്കുന്ന വേളയിൽ •ക്ലാസ് മുറികളിൽ •ഓഫീസുകളിൽ •ഭക്ഷണ വേളയിൽ •നന്മകൾ കേൾക്കാൻ അവസരം ലഭിക്കുമ്പോളും അവസരം സ്വയം ഉണ്ടാക്കിയും കേൾക്കണം•............... (കൂടുതൽ ബിന്ദുക്കൾ ചേർക്കുക).

**എന്തെല്ലാം കേൾക്കരുത്/എന്തെല്ലാം കേൾക്കാനായി സമയം നഷ്ടപ്പെടുത്തരുത്:** •നന്മകളില്ലാത്തതും നശീകരണാത്മകവുമായ ഭാഷണങ്ങളും വിലയിരുത്തലുകളും •വസ്തുതകൾ പറയുകയാണെന്ന ഭാവേനയുള്ള പരദൂഷണങ്ങൾ •തിന്മകൾ നിറഞ്ഞ വിഷയങ്ങൾ

•മനസ്സിനെ വൃഥാമഥിക്കുന്ന പൊള്ളയായ സംഭാഷണങ്ങൾ •വഴിതെറ്റിക്കുന്ന നിർദ്ദേശങ്ങൾ/വെല്ലുവിളികൾ •അവിശ്വസനീയതയുടെ ഗന്ധമുള്ള വാഗ്ദാനങ്ങൾ •പ്രലോഭനപരമായ വാഗ്ദാനങ്ങൾ •അന്ധവിശ്വാസങ്ങൾ •ദുരാചാരവർണ്ണനകൾ •ബുദ്ധിക്കും യുക്തിക്കും നിരക്കാത്ത വിവരണങ്ങൾ •അതിശയോക്തികൾ............ •മൂല്യച്യുതിയുണ്ടാകുന്നതായ വിവരണങ്ങൾ കേൾക്കുന്നതിനായി വിലപ്പെട്ട ഒരു നിമിഷം പോലും നഷ്ടപ്പെടാതിരിക്കാൻ ശ്രദ്ധിക്കണം (കൂടുതൽ ചേർക്കുമല്ലോ)

**എന്തുകൊണ്ട് തിന്മകൾ കേൾക്കുവാൻ സമയം നഷ്ടപ്പെടുത്തരുത്:**

•ശാരീരിക-മാനസീക സ്വാസ്ഥ്യത്തെ നശിപ്പിക്കുന്നു •ദിശാബോധം നഷ്ടപ്പെടുത്തുന്നു. •മൂല്യച്യുതി സംഭവിക്കുന്നു •വാശി-പക-അസൂയ-ഭയം-ദു:ഖം-മാത്സര്യബുദ്ധി എന്നീ വികാരങ്ങൾക്ക് കീഴടങ്ങുവാൻ കാരണമായിത്തീരുന്നു •നമ്മളുമായി ബന്ധപ്പെടുന്നവരുടെ ജീവിതവും ദുർവികാരങ്ങളിലേക്ക് വഴുതിവീഴുന്നു. •നാം സമൂഹത്തിന്/സഹപ്രവർത്തകർക്ക് ഭാരമാകാൻ തുടങ്ങുന്നു •അപകർഷതാ- അഹംഭാവബോധങ്ങൾക്കടിമയാകാൻ തുടങ്ങുന്നു •സർവ്വോപരി ശരീരത്തിന്റെ ബയോളജി-കൊളസ്റ്ററോളിന്റെ അളവ്-അഡ്രിനാലിന്റെ അളവ്- ഹൃദയം, തലച്ചോറ് ഇവയുടെ പ്രവർത്തനങ്ങൾക്കെല്ലാം ദു:സ്വാധീനമുണ്ടാകുന്നു. (കൂടുതൽ കാര്യങ്ങൾ വിശകലനം ചെയ്യുക.)

## ii. കണ്ടുപഠിക്കേണ്ടതായ മൂല്യങ്ങൾ (കണ്ണ്)

**എന്തെല്ലാം കാണണം:** •നന്മ നിറഞ്ഞത് •ബന്ധുക്കളുടേയും സുഹൃത്തുക്കളുടേയും മറ്റുള്ളവരുടേയും വേദനയും ദു:ഖവും •അനാഥരുടെ ജീവിതം •രോഗികളുടെ വേദന •കാൻസർ രോഗികളുടെ ജീവിതം •ത്യാഗികളുടെ കർമ്മ രീതി •വിശക്കുന്നവരുടേയും ദാഹിക്കുന്നവരുടേയും കാത്തിരിപ്പ് •നമ്മുടെയും കുടുംബാംഗങ്ങളുടേയും സുഹൃത്തുക്കളുടേയും ജീവിതാഡംബരം •അറിവു നേടാനും പകരാനുമുള്ള ദൃശ്യങ്ങൾ •അന്ധവിശ്വാസങ്ങളും ദുരാചാരങ്ങളും മനുഷ്യനിലുണ്ടാക്കുന്ന ദു:സ്വാധീനങ്ങളുടെ ഫലങ്ങൾ.............•

**എവിടെ നിന്നു കാണണം:** നമ്മുടെ ചുറ്റുപാടുകളിൽ നിന്ന് •നാം സന്ദർശിക്കുന്ന സ്ഥലം/ഗൃഹം എന്നിവിടങ്ങളിൽ നിന്ന് •അനാഥാലയങ്ങൾ/വൃദ്ധസദനങ്ങൾ/ആശുപത്രികൾ/വികലാംഗ സദനങ്ങൾ/ മനോരോഗികളുടെ വാസസ്ഥലങ്ങൾ എന്നിവിടങ്ങളിൽ നിന്ന് •മദ്യ ശാലകൾ •നക്ഷത്ര ഹോട്ടലുകൾ •ആദിവാസി കോളനികൾ •............ •ടിവിയിലും സിനിമയിലും •പത്രങ്ങളിൽ........... (ഇനിയുമുള്ളത് പരിശോധിക്കു. ഈ

ലിസ്റ്റ് വളരെ വലുതാണ്.) കണ്ടു നാം മനസ്സിലാക്കേണ്ടതെന്തും വിശകലനം ചെയ്യണം.

**എന്തിനു കാണണം:** •നന്മതിന്മകൾ തിരിച്ചറിഞ്ഞ് നന്മകൾ സ്വീകരിക്കാൻ •നന്മകൾ ഇതെല്ലാമാണെന്ന് ചൂണ്ടിക്കാണിക്കാൻ •ആശ്വസിപ്പിക്കാൻ •സഹായമെത്തിക്കാൻ •കണ്ണുനീരു തുടയ്ക്കാൻ •നമുക്കുള്ളതു പങ്കുവെയ്ക്കുവാൻ •വളരാനും ഉയരാനും •അറിവു നേടി അറിവു കൊടുത്തുകൊണ്ടു വളരാൻ •കർമ്മനിരതരാകുവാൻ............. •ഈ ജന്മം സഫലമായി ജീവിക്കുവാൻ •ഓരോ നിമിഷവും പ്രയോജനപ്പെടുത്തുവാൻ ............• (കൂടുതൽ എഴുതുക)

## iii. സംസാരിച്ചു നൽകേണ്ടതായ മൂല്യങ്ങൾ (നാക്ക്)

**എന്ത് സംസാരിക്കണം:** •ആവശ്യമുള്ളത് ആവശ്യമുള്ളപ്പോൾ •നന്മനിറഞ്ഞതും ആശ്വസിപ്പിക്കാനുള്ളതും •പഠിക്കാനുള്ളതും പഠിപ്പിക്കാനുള്ളതും •അറിവു നേടാനും കൊടുക്കാനുമുള്ളത് •ശാസിക്കാനും തെറ്റു തിരുത്താനും (തിരുത്തിക്കാനും) ഉള്ളത്. •സദുദ്ദേശത്തോടെ വിമർശിക്കാൻ •കഥകളും ചരിതങ്ങളും കേൾപ്പിക്കുവാൻ •സംശയങ്ങൾ/അന്വേഷണങ്ങൾ ചോദിക്കുവാൻ •അനുഗ്രഹിക്കാനും അനുമോദിക്കാനും •സത്യസന്ധമായ വസ്തുതകൾ അറിയാൻ •നിരപരാധിയെ സംരക്ഷിക്കാൻ •.............. •മനുഷ്യമനസ്സിനേയും മസ്തിഷ്കത്തിനേയും ശാസ്ത്രീയമായി സ്വാധീനിക്കുന്ന ഈശ്വര നാമങ്ങൾ/കീർത്തനങ്ങൾ/മന്ത്രങ്ങൾ ഇവ ചൊല്ലാൻ/ആലപിക്കാൻ •........ (പോരാ! ഇനി നിങ്ങൾ എഴുതി ചേർക്കണം)

**എങ്ങിനെ സംസാരിക്കണം:** •കുലീനമായി •ആവശ്യത്തിന് മാത്രം •മിതമായി- മിതമായ ശബ്ദത്തോടെ •വിചാരാധിഷ്ഠിതമായി •വികാരാധിഷ്ഠിതമാകാതെ •സംതൃപ്ത മുഖഭാവത്തോടെ/സന്തോഷത്തോടെ •ആകർഷകത്വമുണ്ടാകുന്ന വിധത്തിൽ •ശ്രോതാവിന് താൽപര്യം ജനിപ്പിക്കുന്ന വിധത്തിൽ അച്ഛൻ/അമ്മ/സഹോദരി/സഹോദരന്മാർ/അധ്യാപകർ/ബന്ധുക്കൾ/പ്രായമായവർ/സഹപാഠികൾ/സുഹൃത്തുക്കൾ/പരിചിതർ/അപരിചിതർ................ ഇതിൽപ്പെടുന്നവരുടെ നിലവാരത്തിനനുസരിച്ച് •വ്യക്തമായി അക്ഷരങ്ങൾ/പദങ്ങൾ/വരികൾ സംവിധാനം ചെയ്ത്............... •യുക്തിയും ബുദ്ധിയും നമ്മുടെ നിലവാരവും താഴാതെയുമാണ് സംസാരിക്കേണ്ടത്. (കൂടുതൽ കാര്യങ്ങൾ എഴുതി ചേർക്കണം)

## iv. മനസ്സിനെ സമൃദ്ധമാക്കേണ്ടതായ മൂല്യങ്ങൾ (വികാര-വിചാരങ്ങൾ)

**മാനസീക നന്മ എന്ത്:** •നല്ല വികാര-വിചാരങ്ങൾ •ശുഭാപ്തിവിശ്വാസവും ആത്മ വിശ്വാസവും •സമചിത്തതാഭാവം •സ്നേഹം-ദയ-സത്യസന്ധത............ •ദാനം-ത്യാഗം ചെയ്യുവാനുള്ള മനോഭാവം •ദുഃഖിതരുടെ വേദനയറിയുവാനുള്ള മനസ് •ഓരോ നിമിഷവും സംതൃപ്തിയോടെ മുമ്പോട്ടു പോകാനുള്ള ജീവിത വീക്ഷണം നിറഞ്ഞ മനോഭാവം •ജീവിതം ശാശ്വതമല്ല എന്നും പ്രതിനിമിഷം ജീവിത ദൈർഘ്യം കുറഞ്ഞു കൊണ്ടേയിരിക്കുന്നു എന്നുമുള്ള അറിവ് •സുഖം+ദുഃഖം, ഉയർച്ച+താഴ്ച, ലാഭം+നഷ്ടം, സ്തുതി+നിന്ദ, ശത്രു ഭാവം+മിത്ര ഭാവം, മാനം+അപമാനം............ ഇവയെല്ലാം ചേർന്നതാണ് എല്ലാവരുടേയും നമ്മുടേയും ജീവിതം എന്ന തിരിച്ചറിവ് •എല്ലാ വികാരങ്ങളും/സുഖദുഃഖങ്ങളും താൽക്കാലികമാണെന്ന ബോധം •വ്യക്തി ബന്ധങ്ങൾ പോലും അനന്തമായി നിലനിൽക്കണമെന്നില്ല എന്ന സത്യം •കണ്ടും കേട്ടും ചിന്തിച്ചും അറിയാനും അതനുസരിച്ച് ജീവിതം തിട്ടപ്പെടുത്താനുമുള്ള മനസ്സ്. •ഈശ്വര ഭക്തി വേണം •നമ്മെയും ഈ പ്രപഞ്ചത്തെ മുഴുവനും നിയന്ത്രിക്കുന്ന ഒരു ശക്തിയുണ്ടെന്നറിയണം •നമ്മുടെ ജീവിതത്തിനും കർമ്മത്തിനും സാക്ഷിയായി ആ ശക്തി നിലനിൽക്കുന്നു എന്ന ബോധമുണ്ടാകണം •തെറ്റുകളിൽ നിന്നും ദുഃഖത്തിൽ നിന്നും നമ്മെ നന്മയിലേക്ക് നയിക്കുന്നത് ഈശ്വര ഭക്തിയാണ്...............

**മനസ്സിൽ നിന്ന് അകറ്റേണ്ടതായ തിന്മകൾ:** വാശി-പക-മാത്സര്യ വികാരം-ഭയം-ദ്വേഷ്യം •ലഹരി പദാർത്ഥങ്ങളോടുള്ള ആസക്തി •അസാന്മാർഗികതയോടുള്ള ആഭിമുഖ്യം •രോഗിയാണെന്ന തോന്നൽ •രോഗം വരുമെന്ന ഭയം •ഔഷധം കൂടിയേ തീരൂ/ഡോക്ടറെ കണ്ടേ തീരൂ എന്ന മാനസീകാവസ്ഥ •സംഘർഷപൂരിതമനോഭാവം •മറ്റുള്ളവരുടെ ദുഃഖത്തിൽ/പതനത്തിൽ തോന്നുന്ന സന്തോഷം •നിഷേധാത്മക മനോഭാവം •ക്രൂരമനസ്സ് •കളവിനോടും വഞ്ചനയോടും ആഭിമുഖ്യമുള്ളവരുമായി സഹവർത്തിത്വത്തിനുള്ള ആവേശം.................. •(മൂല്യച്യുതിക്കു കാരണമാകുന്ന മനോവിചാര വികാരങ്ങൾ സ്വയം എഴുതി ചേർക്കുക, വിശകലനം ചെയ്യുക).

**പ്രത്യേകം ഓർമ്മിക്കുക:** വ്യക്തത്യധിഷ്ഠിത മാനസീക നന്മകൾക്കാധാരമായത് നമ്മുടെ കാതുകൾ, കണ്ണുകൾ, നാവ്, മനസ്/ചിന്താശീലം, ഇവയുടെ സദുപയോഗ രീതിയാണ്. ഇവ നാലും മൂല്യാധിഷ്ഠിത

ജീവിതത്തിനാധാരമായ മാനസീക ഘടകങ്ങളാണ്. ഇവയുടെ പ്രയോഗം/ഉപയോഗം എപ്രകാരമായിരിക്കണമെന്ന് പഠിപ്പിക്കുന്നതാണ് മൂല്യാധിഷ്ഠിത വിദ്യാഭ്യാസത്തിന്റെ ഒന്നാം ഭാഗം.

**2.മൂല്യാധിഷ്ഠിത ജീവിതം- മൂല്യാധിഷ്ഠിത വിദ്യാഭ്യാസം വ്യക്ത്യധിഷ്ഠിത ശാരീരിക നന്മക്കാധാരമായ ശിലകൾ**

എല്ലാ മൂല്യാധിഷ്ഠിത ജീവിതത്തിനുമുള്ള പ്രധാന സന്ദേശംഃ ശരീരമാദ്യം ഖലു ധർമ്മസാധനം എന്നതാണ്. ശരീരമാണ് മൂല്യങ്ങളെല്ലാം പ്രവൃത്തി പഥത്തിൽ നടപ്പിലാക്കുന്നത്. അതിനാൽ നമ്മുടെ ശരീരത്തിന്റെ ശാശ്വതമായ നന്മക്കാധാരമായ മൂല്യങ്ങൾ അറിയണം. ആ മൂല്യങ്ങൾ: i. ആചാരം ii. ആഹാരം iii. കർമ്മ/പ്രവൃത്തി ശുദ്ധി.

**i. ആചാരാനുഷ്ഠാനത്തിന്റെ ശാരീരിക മൂല്യങ്ങൾ**

ഭാരതീയ പൈതൃകത്തിലെ സദാചാരാനുഷ്ഠാനങ്ങളിൽ പ്രത്യക്ഷമായും പരോക്ഷമായുമുള്ള ശാസ്ത്ര സന്ദേശങ്ങൾ പ്രയോഗത്തിലുണ്ട്. •പ്രഭാതത്തിൽ സൂര്യോദയത്തിനുമുമ്പ് ഉണരണം (തലച്ചോറിന്റെ പ്രവർത്തനം) •കിടക്കയിൽ ഇരുന്നു പ്രാർത്ഥിക്കണം (ഹൃദയത്തിന്റെ പ്രവർത്തനം) •പ്രഭാതസ്നാനം നിർബന്ധമാക്കണം (ത്വക്ക് വൃത്തിയാക്കാൻ) •ബെഡ് കോഫി ഒഴിവാക്കണം (വായിലെ ദുഷിപ്പുകൾ ആമാശയത്തിലെത്താതിരിക്കാൻ) •ധ്യാനിക്കണം (ഓർമ്മശക്തി-തലച്ചോറിന്റെ പ്രവർത്തനം സുഖമമാക്കാൻ) •മന്ത്ര-കീർത്തനങ്ങൾ ചൊല്ലണം (ന്യൂറോലിംഗ്വിസ്റ്റിക് ഇഫക്ട്+സൈക്കോ ലിംഗിസ്റ്റിക് ഇഫക്ട് മനസ്സിനും മസ്തിഷ്കത്തിനും ലഭിക്കാൻ) •സൂര്യനമസ്കാരം ചെയ്യണം (ചലനാത്മകമായ അസ്ഥിസന്ധികൾക്ക് സുഖമമായ വ്യായാമം+രക്തചംക്രമണം+ഓരോ കോശവും ഊർജ്ജസ്വലമാക്കുക+അടിഞ്ഞു കൂടിയ കൊഴുപ്പ് നീക്കം ചെയ്യൽ+.......) •ആഹാരത്തിനു മുമ്പ് പ്രാർത്ഥിക്കണം (ഉമിനീർ ഗ്രന്ഥികൾ+ദഹനരസ ഗ്രന്ഥികൾ പ്രവർത്തനോന്മുഖമാക്കാൻ) •വടക്കോട്ട്/തെക്കോട്ട് തലവെച്ച് കിടക്കരുത്. (ഭൂമിയുടെ കാന്തിക മണ്ഡലത്തിന്റെ സ്വാധീനം തലച്ചോറിലേക്കുള്ള രക്തപ്രവാഹത്തെ സ്വാധീനിക്കാതിരിക്കാൻ) •കിഴക്കോട്ട് മുഖമായി പഠിക്കണം (ഭൂമിയുടേയും മസ്തിഷ്കത്തിന്റെയും മാഗ്നറ്റിക് ഫ്ളക്സ് നന്മക്കായി ഉപയോഗിക്കാൻ) •ഇടയ്ക്ക് ഒരു വ്രതം/ഉപവാസം വേണം (കുടൽ വൃത്തിയാക്കാൻ) •ദേവാലയ ദർശനം (മനസ്സ്+ശരീരം+പഞ്ച ജ്ഞാനേന്ദ്രിയങ്ങൾ ചൈതന്യവത്താക്കാൻ)• ...........•ഓരോ സദാചാരത്തിന്റേയും പ്രായോഗിക നന്മകൾ സ്വീകരിക്കാൻ സാധിക്കണം •അതു മറ്റുള്ളവർക്ക് വിവരിച്ചു കൊടുത്ത്

അവരെക്കൊണ്ടും ആചരിപ്പിക്കണം •കൃത്യനിഷ്ഠ, ശുചിത്വം, ശ്രദ്ധ, ഭക്തി, പരസഹായം, ഈശ്വര വിശ്വാസവും ഭക്തിയും വേണം. (ദൈവഭയത്തിന്റെ ആവശ്യമേയില്ല-ദൈവഭക്തിയാണ് വേണ്ടത്.) •ആത്മീയതയും മതവും തിരിച്ചറിയണം •അന്ധമായ മതാചരണം ആപൽക്കരമാകാതിരിക്കാൻ ശ്രമിക്കണം •ദേശത്തിനും കാലത്തിനുമനുസരിച്ച് ധാർമ്മീക മൂല്യങ്ങൾ മതത്തിൽ നിന്ന് വിവേകത്തോടെ സ്വീകരിക്കണം................ (ഇനിയും എഴുതി ചേർക്കുക).

**ii. ആഹാര രീതികൾ:** •മിതമായി മാത്രം ഭക്ഷിക്കണം •ഹിതമായ ഭക്ഷണം സ്വീകരിക്കണം •സസ്യാഹാരമാണ് ഉത്തമമെന്ന് ശാസ്ത്രം തെളിയിച്ചിരിക്കുന്നു. അതിനാൽ സസ്യാഹാരത്തിലേക്ക് ഭക്ഷണശീലം മാറ്റണം "എന്റെ ആമാശയം ജന്തുക്കളുടെ ശവശരീരഭാഗങ്ങൾ ദഹിപ്പിക്കാനുള്ള ചുടുകാട്/ശ്മശാനമല്ല" എന്ന ബർണാഡ്ഷായുടെ പ്രഖ്യാപനം പ്രായോഗിക ജീവിതത്തിൽ നടപ്പിലാക്കണം •ക്രൂര മൃഗങ്ങളുടെ ക്രൂരതയ്ക്കും തീക്ഷ്ണതക്കും ഒരു കാരണം അവയുടെ ഭക്ഷണശീലമാണെന്ന, പ്രൊഫ. വിൻബർഗിന്റെ ഗവേഷണഫലം മനുഷ്യനു വേണ്ടി നടത്തിയ പഠനമാണെന്നോർക്കണം •ആഹാരത്തിനുമുമ്പ് 10 –15 സെക്കന്റ് സമയം പ്രാർത്ഥിക്കണം ലഹരി പദാർത്ഥങ്ങൾ പൂർണ്ണമായും ജീവിതത്തിലൊഴിവാക്കണം ആഘോഷവേളകളിൽ തുടങ്ങുന്ന ഈ ലഹരി ശീലം സുഖത്തിലും/ദു:ഖത്തിലും/വിരസതയിലും/കാരണമായും/അകാരണമായുമെല്ലാം ഉപയോഗിക്കുന്നത് ന്യായീകരിക്കുന്ന നിലവാരത്തിലേക്കെത്തരുത് •പുകവലിക്കരുത് •മുറുക്കരുത് •പഴകിയതും രാസവസ്തുക്കളാൽ ആകർഷകമാക്കിയതുമായ ഭക്ഷ്യപദാർത്ഥങ്ങൾ ശരീരത്തെ ക്ഷയിപ്പിക്കുന്നു. •കാൻസർ രോഗം+ഹൃദ്രോഗം+ പ്രമേഹം+മാനസികസമ്മർദ്ദത്താലുണ്ടാകുന്ന ശാരീരിക രോഗങ്ങൾ ഇവയെല്ലാം മാനവരാശിയെക്കീഴടക്കുന്നത് ഭക്ഷണത്തിലൂടെയുള്ള നമ്മുടെ അപഥ സഞ്ചാരമാണെന്നോർക്കണം •വളരെ വളരെ അത്യാവശ്യമില്ലാത്തിടത്തോളം രാസ ഔഷധങ്ങളുടെ ഉപയോഗം ഒഴിവാക്കണം •മരുന്നുകൾ ആഹാരത്തിനുപകരമായി ഉപയോഗിക്കുന്ന ശീലം നിർത്തണം •ആനുപാതികമല്ലാത്ത വളർച്ചക്കു കാരണമാകുന്ന 'പോഷകാഹാരങ്ങളുടെ പരസ്യത്തിൽ നിന്ന് സർവതും മറന്ന് അവയുപയോഗിക്കുന്നത് ഒഴിവാക്കണം •സാധാരണമായി ലഭ്യമാകുന്നതും വിലകുറഞ്ഞതുമായ അനവധി ഭക്ഷ്യവസ്തുക്കൾ/പച്ചക്കറികൾ/പഴങ്ങൾ ഇവ നമ്മുടെ പോഷകാവശ്യങ്ങൾ പൂർണ്ണമായും നിറവേറ്റാൻ പ്രാപ്യമാണെന്നറിയണം •സംതൃപ്തിയോടെ ഭക്ഷണം കഴിക്കണം •നാക്കിന് ഇഷ്ട

മുള്ളതെല്ലാം ശരീരനന്മയ്ക്ക് അനുയോജ്യമാകണമെന്നില്ല എന്നുമോർക്കണം •**യഥോ അന്ന തഥോ മനഃ** = എപ്രകാരമാണോ നാം കഴിക്കുന്ന ഭക്ഷണം അപ്രകാരമായിരിക്കും നമ്മുടെ മാനസീകാവസ്ഥ എന്നു മറക്കരുത്•............... •(സ്വയം ചിന്തിച്ച് കൂടുതൽ കാര്യങ്ങൾ ഓർമ്മിച്ച് ജീവിതത്തിൽ പകർത്തുക.)

**iii.കർമ്മ ശുദ്ധിയുടെ മൂല്യസന്ദേശം:** വ്യക്ത്യധിഷ്ഠിത ശാരീരിക നന്മയിൽ, നമ്മുടെ ശരീരാവയവങ്ങൾ-പ്രത്യേകിച്ചും കർമ്മേന്ദ്രിയങ്ങൾ നാം എങ്ങിനെ ഉപയോഗിക്കുന്നു എന്നുള്ളത് ഒരു പ്രധാനഘടകമാണ് •കർമ്മേന്ദ്രിയങ്ങളുടെ പ്രവർത്തനത്തിന്റെ ആകത്തുകയാണ് നമ്മുടെ പ്രവൃത്തിയെന്നുള്ളത് •നന്മനിറഞ്ഞ എല്ലാ പ്രവർത്തനങ്ങൾക്കും നന്മ നിറഞ്ഞ പ്രവൃത്തിഫലം ലഭിക്കുന്നു. •തിന്മ നിറഞ്ഞ പ്രവർത്തനത്തിന് തിക്തഫലങ്ങളും ലഭിക്കുന്നു. •നമ്മുടെ കർമ്മഫലങ്ങൾ നമ്മെയും നമ്മുടെ തലമുറകളേയും പിന്തുടരുമെന്ന വിശ്വാസം നല്ലതാണ്. •താമസീക പ്രവർത്തനങ്ങളിൽ നിന്നുയർന്ന്, സാവധാനത്തിൽ സാത്വീകതയിലേക്കുയരണം •ഓരോ പ്രവൃത്തിയും നമുക്ക് ആത്മസംതൃപ്തി നൽകുന്നതായിരിക്കണം •പ്രവൃത്തികൾ കുടുംബത്തിന്റേയും സമൂഹത്തിന്റേയും രാഷ്ട്രത്തിന്റേയും ശാശ്വത നന്മയ്ക്കുതകുന്നതാക്കിത്തീർക്കണം •നാം ചെയ്യുന്ന കർമ്മങ്ങളുടെ ഫലം വിശകലനം ചെയ്താണ്, ജനങ്ങൾ നമ്മുടെ പ്രവർത്തനങ്ങളെ വിലയിരുത്തുന്നതെന്നറിയണം •പുരസ്കാരങ്ങൾ ഇച്ഛിക്കാതെ/പ്രതീക്ഷിക്കാതെ കർമ്മം ചെയ്യാൻ പരിശ്രമിച്ചു നോക്കണം •കർമ്മഫലങ്ങൾ ലോകത്തിനു സമർപ്പിക്കുമ്പോൾ നമുക്ക് ലഭിക്കുന്ന 'പ്രതിഫലം' ആത്മസംതൃപ്തിയിലൊതുങ്ങണം സ്വധർമ്മത്തെ സംരക്ഷിക്കാനായും കർമ്മം ചെയ്യണം •പൈതൃക സംരക്ഷണകർമ്മം, അതിന്റെ അവകാശികളുടെ ദൗത്യമാണെന്നോർമ്മ വേണം •ദുഷ്കർമ്മങ്ങൾക്കെതിരെ ശാന്തമായിട്ടാണെങ്കിലും പ്രതികരിക്കുന്ന കർമ്മവും സദ്കർമ്മത്തിന്റ ഭാഗമാണെന്നറിയണം •.............. •കർമ്മങ്ങൾ അനന്തമാണ് അവയെല്ലാം മൂല്യാധിഷ്ഠിതമാക്കാൻ ശ്രമിക്കണം (ഇനിയും ചിന്തിച്ചെഴുതുക)

**നാം ഓർമ്മിക്കണം: വ്യക്ത്യധിഷ്ഠിത ശാരീരിക നന്മകൾക്കാധാരങ്ങളായ ആചാരം+ആഹാരം+കർമ്മശുദ്ധി ഓർമ്മയിലുണ്ടാകണം. ഇവ മൂന്നും മൂല്യാധിഷ്ഠിത ജീവിതത്തിലുണ്ടായിരിക്കേണ്ട ചിന്താധാരകളുടെ രണ്ടാം ഭാഗമാണ്. ഈ മൂന്നും എപ്രകാരം ജീവിതത്തിൽ പ്രാവർത്തികമാക്കാമെന്ന സന്ദേശം നൽകുന്നത് വ്യക്ത്യധിഷ്ഠിതമായ മൂല്യാധിഷ്ഠിത വിദ്യാഭ്യാസത്തിന്റെ ഭാഗമാണ്.**

## 3. മൂല്യാധിഷ്ഠിത ജീവിതം- മൂല്യാധിഷ്ഠിത വിദ്യാഭ്യാസം കുടുംബാധിഷ്ഠിത നന്മക്കാധാരമായ ശിലകൾ

വ്യക്തിയുടെ വേരുകൾ ഉറച്ചു നിൽക്കുന്നത് കുടുംബത്തിൽ, കുടുംബത്തിന്റേത് സമൂഹത്തിൽ, സമൂഹത്തിന്റേത് രാഷ്ട്രത്തിൽ അതുപോലെ തിരിച്ചും പ്രവർത്തിക്കുന്നു/നിലനിൽക്കുന്നു. ഇവിടെ കുടുംബമെന്ന ബിന്ദുവിൽ നിന്നുരുത്തിരിയേണ്ടതായ നന്മകൾ വിശകലനം ചെയ്യണം. മൂന്നുതരം ഗാഢ ബന്ധങ്ങളാണ് കുടുംബത്തിന്നാധാരമായിട്ടുള്ളത്. i. മാതാപിതാക്കളോടുള്ള ബന്ധം ii. ഭാര്യാഭർത്താക്കന്മാർ പരസ്പരമുള്ള ബന്ധം. iii. കുടുംബാംഗങ്ങൾ തമ്മിലുള്ള ബന്ധം.

**i. മാതാപിതൃ ബന്ധത്തിനാധാരമായ മൂല്യങ്ങൾ:** •ഭൂമിയിലെ സർവ്വ ജീവജാലങ്ങളും ജനിക്കുന്നത് മാതാപിതാക്കളിൽ നിന്നായതിനാൽ പ്രകൃതി നൽകിയ വരദാനമാണീ പവിത്രബന്ധം •ബുദ്ധിവൈഭവവും, ചിന്താശീലവും, വിവേചനശക്തിയുമുള്ള മനുഷ്യന്റെ ജീവിതത്തിന്നാധാരം കുടുംബ ബന്ധമാണ് •മാതാപിതാക്കളോടുള്ള സ്നേഹാദര ബന്ധം ജീവിതാവസാനം വരെ നിലനിർത്തണം •നമുക്കു ജന്മം നൽകി, വളർത്തി, വലുതാക്കി, നാം ഉയർന്നു പറക്കുന്നതുകണ്ട് ആഹ്ലാദിച്ചവരാണ് നമ്മുടെ മാതാപിതാക്കൾ •ഏതുമാനസീകാവസ്ഥയിലും നമുക്കു നന്മകൾ മാത്രം വരുത്തേണമേ എന്നു പ്രാർത്ഥിച്ചവരാണവർ എന്ന് ഓർമ്മ വേണം •നമ്മുടെ ശരീരത്തിന്റെ ഉടമസ്ഥർ അവരാണെന്നറിയണം •നമ്മെ വളർത്തി വലുതാക്കി ഈ നിലയിലെത്തിക്കുവാൻ അവർ ചിലവഴിച്ച സമയവും, ഊർജ്ജവും, സമ്പത്തും കണക്കെഴുതിവെക്കാത്തവരാണവർ എന്നു നാമറിയണം •മാതാപിതാക്കളിൽ നിന്നാണ് നാം ജീവിതമെന്തെന്നറിഞ്ഞതും, ചിരിക്കാനും, കരയാനും, സ്നേഹിക്കാനും, ഭക്ഷണം കഴിക്കാനും പഠിച്ചതെന്നും മനസ്സിലുണ്ടാകണം •അവരുടെ അനുഗ്രഹമാണ് ജീവിതത്തിലെ ഏറ്റവും ഉജ്ജ്വലമായ അനുഗ്രഹം •മാതാപിതാക്കളുടെ ജീവിതാവസാനം വരെ •അവരെ സംതൃപ്തിയോടെ സംരക്ഷിക്കേണ്ട ധർമ്മം മക്കളുടേതാണ് •വാർദ്ധക്യത്തിലും, തളർച്ചയിലും, രോഗാവസ്ഥയിലും, അവരെ പരിചരിക്കാൻ സാധിക്കണം •മക്കളെക്കുറിച്ച് അഭിമാനിക്കാൻ സാധിക്കുന്ന മാതാപിതാക്കളുടെ ജന്മമാണ് ഏറ്റവും പുണ്യമായ ജന്മം •അവരുടെ ആഗ്രഹങ്ങൾ നിറവേറ്റിക്കൊടുക്കാനും അനുഭവസമൃദ്ധമായ ജീവിത നിർദ്ദേശങ്ങൾ സ്വീകരിക്കാനും സാധിക്കണം •അവരുടെ വാക്കുകൾ കേൾക്കാൻ നമ്മുടെ കാതിനും, അവരുടെ അവസ്ഥ കണ്ട് മനസ്സിലാക്കുവാൻ നമ്മുടെ കണ്ണിനും, അവരെ ആശ്വസിപ്പിക്കാനും സ്നേഹാദരാംഗീകാര വചനങ്ങൾ സംസാരിച്ച് സംതൃപ്തരാക്കുവാൻ നമ്മുടെ

നാക്കിനും സാധിക്കണം •മാതൃ ദേവോ ഭവ, പിതൃ ദേവോ ഭവ എന്ന നുനിമിഷം അനുസ്മരിക്കാൻ നമ്മുടെ മനസ്സിനും സാധിക്കണം •അവരുടെ അവസ്ഥയിലേക്ക് നാം എത്തുന്നകാലം വിദൂരമല്ല എന്നോർക്കണം •അവർ കിടന്ന കട്ടിലിൽ നാം കിടക്കേണ്ടിവരുമെന്ന് മുൻകൂട്ടിയറിയണം •അവരോട് നാം പ്രദർശിപ്പിച്ച മനോഭാവമായിരിക്കും നമുക്ക് നമ്മുടെ മക്കളിൽ നിന്ന് ലഭിക്കുക എന്നുള്ളത് പ്രകൃതി നിയമമാണെന്നറിയണം •മരണത്തോട് മല്ലിടുന്ന വേളയിൽ ധൈര്യം പകർന്നുകൊടുക്കാനും, ആശ്വസിപ്പിക്കാനും ഓരോ തുള്ളി ജലം വീതം കൊടുക്കാനും, നമ്മുക്ക് സാധിക്കണം •അന്ത്യശ്വാസവേളയിൽ അവരുടെ തല നമ്മുടെ മടിയിൽ വെച്ച്, അവരെ തലോടിക്കൊണ്ട്, അവരുടെ കണ്ണടഞ്ഞ് അന്ത്യയാത്രക്കൊരുമ്പെടുമ്പോൾ, മക്കളായി ജനിക്കാൻ ഭാഗ്യം ലഭിച്ച നമുക്ക് മാതൃ-പിതൃ ഋണത്തിന്റെ (മാതാപിതാക്കളോടുള്ള-ജന്മം നൽകി വളർത്തിയതിന്റെ കടം) ഒരംശമെങ്കിലും വീട്ടാൻ സാധിക്കണം •ഒന്നു കൂടി വിശദീകരിക്കട്ടെഃ പത്തുമാസം ഗർഭത്തിൽ ചുമന്ന്, ജന്മം നൽകി, പിച്ചവെച്ച് നടക്കാൻ പഠിപ്പിച്ച്, വീഴുമ്പോൾ കോരിയെടുത്ത് ഉമ്മവെച്ച് കണ്ണുനീരു തുടച്ച്, നമ്മെ നിഷ്കളങ്കമായി ചിരിക്കാൻ പഠിപ്പിച്ച്, ഉറക്കാൻ താരാട്ടു പാടി, ഉണ്ണാൻ അമ്പിളി മാമനെ കാണിച്ചു തന്ന്, ജീവിതപന്ഥാവിൽ അടിവെച്ചടിവെച്ച് നാം മുന്നേറുന്നതു കണ്ട് ആഹ്ലാദിച്ച്, സർവ്വ ഈശ്വരന്മാരോടും എന്റെ മക്കൾക്ക് നന്മ വരുത്തേണമേ എന്നു പ്രാർത്ഥിച്ച, മാതാപിതാക്കളെ അവരുടെ വാർദ്ധക്യത്തിൽ, അവരെ കൈപിടിച്ച് നടത്തിക്കാനും, അവർക്ക് ഭക്ഷണം കൊടുക്കാനും, ആശ്വസിപ്പിക്കാനും, സന്തോഷിപ്പിക്കാനും, സാധിക്കുമ്പോൾ മാത്രമാണ് നമുക്ക് പുത്രൻ അഥവാ പുത്രി എന്ന സ്ഥാനം ലഭിക്കുന്നത് ഇതു നാം ഓരോ നിമിഷവും അറിയണം. അതാണ് മൂല്യാധിഷ്ഠിത മാതൃ/പിതൃ ബന്ധം.

**ii. ഭാര്യാഭർതൃ ബന്ധത്തിലൂടെയുള്ള മൂല്യാധിഷ്ഠിത ജീവിതം**

•മനുഷ്യൻ സൃഷ്ടിച്ച് പ്രകൃതി അനുഗ്രഹിക്കുന്ന ചൈതന്യവത്തായ ബന്ധമാണ് ഭാര്യാഭർതൃ ബന്ധം •ജീവിതത്തിന്നിടക്ക് ആരംഭിച്ച് ജീവിതാവസാനം വരെ ദൃഢമായി നിലനിൽക്കേണ്ടതായ ബന്ധം •ശാന്തമായും സംതൃപ്തമായും അനുഭവിക്കേണ്ടതായ നന്മകൾ പങ്കിടേണ്ടതിവിടേയാണ്. •പ്രതിദിനം അരമണിക്കൂറെങ്കിലും കുടുംബാംഗങ്ങൾ ഒരുമിച്ചിരിക്കണം •രാത്രി ഭക്ഷണം ഒരുമിച്ചാക്കണം •വളരുന്ന മക്കൾക്ക് മാതൃകയാകാൻ ശ്രമിക്കണം •നന്മയുടെ സന്ദേശങ്ങൾ അവർക്ക് പകർന്നു കൊടുക്കാനുള്ള ധാർമ്മീക നിലവാരം ഭാര്യാഭർത്താക്കന്മാർക്കുണ്ടാ(ക)ക്കണം. •കുടുംബത്തിൽ ഭാര്യാഭർതൃ ബന്ധത്തിന് ദൃഢത നൽകുന്നതെല്ലാം കേൾക്കാൻ കാതുകൾക്കും, കാണുവാൻ

കണ്ണുകൾക്കും, ചർച്ച ചെയ്യുവാൻ നാവിനും, ചിന്തിച്ച് വിശകലനം ചെയ്യുവാൻ മനസ്സിനും സാധിക്കണം •കുടുംബ ബന്ധത്തിൽ സുഖ -ദു:ഖങ്ങൾ, ലാഭനഷ്ടങ്ങൾ, ഉയർച്ച താഴ്ചകൾ......... പങ്കിടാൻ ഭാര്യാ ഭർത്താക്കന്മാർക്ക് സാധിക്കണം •സ്നേഹവാത്സല്യങ്ങൾ, അംഗീകാര വാക്കുകൾ, അഭിനന്ദനങ്ങൾ, ആശ്വാസ വചനങ്ങൾ നിർലോഭം പ്രക ടിപ്പിക്കാൻ സാധിക്കണം •പരസ്പരം ശാസിക്കാനും, ഉപദേശിക്കാനും, നിയന്ത്രിക്കാനും സാധിക്കണം •രണ്ടിൽ ഒരാൾ ആദ്യം അന്ത്യയാത്ര യാകുമെന്നോർക്കണം. അതിനു ശേഷം മനസ്സിന് ഏൽക്കുന്ന ആഘാ തത്തിൽ നിന്നുരുത്തിരിയുന്ന കുറ്റബോധങ്ങൾകൊണ്ട് ഒരു പ്രയോജ നവുമില്ലെന്നറിയണം •വളരുന്ന തലമുറകൾക്ക് കൊടുക്കുവാനുള്ള മൂല്യബോധം കഥകളിലൂടെയും, സംഭവങ്ങളിലൂടെയും, അനുഭവങ്ങ ളിലൂടെയും, ............ നിരന്തരം, അലോസരം തോന്നാത്ത വിധത്തിൽ, സന്തോഷത്തോടെ കൊടുക്കാൻ ശ്രമിച്ചേ മതിയാകൂ. •മക്കളുടെ ഉയർച്ച യിൽ ഭക്ഷണവും ആധുനിക വിദ്യയും സൗധ നിർമ്മാണത്തിനുള്ള ഇഷ്ടിക പോലെയാണ്. മാതാപിതാക്കൾ നൽകുന്ന മൂല്യങ്ങളാണ് സൗധത്തെ ഉറപ്പിച്ചു നിർത്തുന്ന സിമന്റ് കൂട്ട്. •ഭാര്യാഭർത്താക്കന്മാർ തമ്മിൽ അപക്വമായതും-പരിണതഫലം ചിന്തിക്കാത്തതും-വിദ്വേഷ ജനകം-വാശി-പക-ദ്വേഷ്യം-ക്രൂരം-നിഷേധാത്മകം-അഹങ്കാര ജഢിലം............... ഇപ്രകാരമുള്ളതുമായ വാക്കുകൾ/നോട്ടം/മനസ്സ് ഒഴി വാക്കണം. •നാട്ടുകാരുടെ മുമ്പിൽ, വാദപ്രതിവാദത്തിനായി നമ്മുടെ സ്വകാര്യമായ കുടുംബ ബന്ധം, വലിച്ചിഴക്കപ്പെടരുത് •അഗ്നിസാക്ഷി യായി താലികെട്ടി, മാല ചാർത്തി, കൈകൾ പിടിച്ച് പാണിഗ്രഹണം ചെയ്ത്, പുടവകൊടുത്ത്, മോതിരം മാറി ഉണ്ടാക്കിയ ആത്മബന്ധം കോടതികളിലേക്ക് വലിച്ചിഴക്കപ്പെടാതിരിക്കണം •നമ്മെക്കണ്ടാണ് മക്കൾ നന്മ തിന്മകൾ പഠിക്കുന്നതെന്നറിയണം•........

**iii. കുടുംബാംഗങ്ങൾ തമ്മിലുള്ള ബന്ധം:** •വാശി-പക-വെല്ലുവിളി കളോടെ നിലനിൽക്കുന്നതാകരുത്, സഹോദരീ-സഹോദര-അവരടെ പുത്രി-പുത്രൻമാർ തമ്മിലുള്ള ബന്ധങ്ങൾ •ഇതിന് അനവധി ഉദാഹ രണങ്ങൾ കൺമുമ്പിൽ കാണാവുന്നതിൽ നിന്ന് സാധിക്കുന്നത്രയും പഠിക്കണം പഠിപ്പിക്കണം.

**വീണ്ടും ഓർമ്മിപ്പിക്കുന്നു: മാതാപിതാക്കളുടെ അന്ത്യശ്വാസം വരെ പരമപവിത്രമായ മാതൃ/പിതൃ- പുത്ര/പുത്രീ ബന്ധം നന്മക്കായി ദൃഢമായിത്തന്നെ സംരക്ഷിക്കണം. ഭാര്യാഭർതൃബന്ധം ചൈതന്യ വത്തായി നമ്മുടെ അവസാനശ്വാസം വരെ നിലനിർത്തണം. ഇവ രണ്ടും അതിന്റെ ശാഖോപശാഖകളുമാണ് മൂല്യാധിഷ്ഠിത ജീവി തത്തിന്നാധാരമായ കുടുംബമൂല്യങ്ങൾ. അവയെക്കുറിച്ച് വ്യത്യസ്ത**

**നിലവാരമുള്ള വിദ്യാർത്ഥികൾക്ക്, അവർക്ക് ഉൾക്കൊള്ളുവാൻ സാധിക്കുന്ന വിധത്തിൽ, നൽകുന്ന ഉപദേശങ്ങളും മാർഗനിർദ്ദേശങ്ങളുമാണ് മൂല്യാധിഷ്ഠിത കുടുംബ ബന്ധാധിഷ്ഠിതമായ വിദ്യാഭ്യാസത്തിന്റെ മൂന്നാം ഭാഗം.**

## 4 മൂല്യാധിഷ്ഠ ജീവിതം-മൂല്യാധിഷ്ഠിത വിദ്യാഭ്യാസം സമൂഹാധിഷ്ഠിത നന്മക്കാധാരമായ ശിലകൾ

നമുക്കു ചുറ്റുമുള്ള മനുഷ്യരും മൃഗങ്ങളും പ്രകൃതിപോലും മനുഷ്യനിൽ നിന്ന് നന്മകൾ പ്രതീക്ഷിക്കുന്നു. നാം സമൂഹത്തിനും പ്രകൃതിക്കും നൽകുന്ന നന്മകളാണ്, സമൂഹത്തിൽ നന്മകൾ ഉണ്ടാകുവാനും, വളരാനും, നന്മ നിറഞ്ഞ സമൂഹത്തിൽ മൂല്യാഭിവൃദ്ധിയുണ്ടാകു(ക്കു) വാനും കാരണമായിത്തീരുന്നത്. സമൂഹത്തിലെ നന്മ തിന്മകൾ കേൾക്കുവാൻ നമ്മുടെ ചെവികൾക്കും, കാണുവാൻ നമ്മുടെ കണ്ണുകൾക്കും, ചർച്ച ചെയ്യുവാൻ നമ്മുടെ നാക്കിനും, ചിന്തിക്കാനും തിന്മകൾക്ക് പരിഹാരമാർഗങ്ങളും നന്മകൾക്ക് പ്രോത്സാഹനവും നൽകാൻ നമ്മുടെ മനസ്സിനും സാധിക്കണം.

**i. ജീവിതത്തിന്റെ 3% സമയം, 3% ഊർജ്ജം, 3% മാസവരുമാനം ഇവർക്കായി നീക്കിവെക്കുക!** •വിശക്കുന്നവർക്ക് ഭക്ഷണം നൽകുക •ദുഃഖിക്കുന്നവരെ ആശ്വസിപ്പിക്കുക. •രോഗികൾക്ക് ഔഷധം എത്തിക്കുക. •മാനസീക വേദനയനുഭവിക്കുന്നവർക്കാശ്വാസം പകരുക •ദാരിദ്രമുള്ളവർക്ക് സാമ്പത്തീക സഹായം നൽകുക •അനാഥർക്കൊരൽപ്പം തണൽ നൽകുക. •നിരാശ്രയർക്കാശ്രയമായിത്തീരുക •വൃദ്ധർക്ക് വേണ്ടതെന്തോ അത് സാധിപ്പിക്കുക •ലഹരിക്കടിമപ്പെട്ടവർക്ക് അതുപേക്ഷിക്കാനുള്ള പ്രചോദനം •അപകർഷതയുള്ളവർക്കാത്മാഭിമാനമുണ്ടാക്കുക •.......... ഇതിലേതെങ്കിലും അല്ലെങ്കിൽ ഇനിയും എഴുതാനുള്ളതിലേതെങ്കിലും കർമ്മമാർഗമായി സ്വീകരിക്കുക.

**ii. സമൂഹത്തിൽ നമ്മുടെ അവസ്ഥ താരതമ്യം ചെയ്യുക:** •പൈതൃകമായി ലഭിച്ച പേരും പ്രസിദ്ധിയും സമ്പത്തും •നാം നേടിയെടുത്ത സ്ഥാനം, വിദ്യാഭ്യാസം, ഔദ്യോഗികാംഗീകാരം, അധികാരം, സമ്പത്ത്, ഉയർച്ച, വേണ്ടപ്പെട്ടവരുടെ പിൻബലം, സുഖ സൗകര്യങ്ങൾ........ •ഇത് നമ്മുടേതും നമ്മുടെ സഹജീവികളുടേതുമായി താരതമ്യം ചെയ്യുക. •നമ്മുടെ സൗഭാഗ്യത്തിന്റെ 3 അംശമെങ്കിലും മറ്റുള്ളവർക്ക് പങ്കുവെക്കുമ്പോൾ, (സാധിക്കുമെങ്കിൽ) പ്രശംസകൾക്കും, കയ്യടിക്കും, സേവാ മെഡലിനും, പൊന്നാടക്കും, അവാർഡിനും വേണ്ടിയാകാതിരിക്കട്ടെ......... തുടരുന്നു.

**iii. സമൂഹത്തിലെ തിന്മകൾ കഴുകി നന്മകൾ നിറക്കുവാൻ സാധിക്കട്ടെ!**
•അന്ധവിശ്വാസങ്ങളിൽ നിന്നും ശാസ്ത്രധാരകളിലേക്ക് •ദുരാചാരങ്ങളിൽ നിന്ന് സദാചാരങ്ങളിലേക്ക് •മൂല്യച്യുതിയിൽ നിന്ന് മൂല്യാധിഷ്ഠിതത്തിലേക്ക് നിസ്സഹകരണത്തിൽ നിന്ന് സഹകരണത്തിലേക്ക് •നശീകരണത്തിൽ നിന്ന് സൃഷ്ടിപരമായതിലേക്ക് •നിഷേധാത്മകതയിൽ നിന്ന് ക്രിയാത്മകാംഗീകാരത്തിലേക്ക് •തടസ്സങ്ങൾ സൃഷ്ടിക്കുന്നതിൽ നിന്ന് തടസ്സങ്ങൾക്ക് തടയിടുന്നതിലേക്കും തിന്മകൾക്കുള്ള തടസ്സം നിലനിർത്തുന്നതിലേക്കും •ധർമ്മത്തെ ഹിംസിക്കുന്നതിൽ നിന്നും അധർമ്മത്തെ ഹിംസിക്കുന്നതിലേക്ക് •അധർമ്മത്തിൽ നിന്ന് ധർമ്മത്തിലേക്ക് •...........•(തുടരുക) ഇപ്രകാരം സമൂഹത്തെ നയിക്കുമ്പോൾ സമൂഹത്തിൽ മൂല്യങ്ങൾ വർദ്ധിക്കുന്നുണ്ടാകും.

**iv. പ്രകൃതിയുടെ നിലനിൽപ്പിന്നാധാരമായ മൂല്യങ്ങൾ:** ശുദ്ധമായ വായുവും ജലവും ആവശ്യത്തിനുള്ള ഭക്ഷ്യവിഭവങ്ങളും പ്രകൃതി നമുക്കു നൽകിയ അനുഗ്രഹങ്ങളാണ്. അവ ഏറ്റു വാങ്ങി അടുത്ത തലമുറയ്ക്കും അതു ലഭ്യമാക്കണം •വായുവിനേയും, ജലത്തേയും, ഭൂമിയേയും മലിനമാക്കുന്ന പ്രവൃത്തിയിൽ ഏർപ്പെടരുത് •പ്രകൃതിയുടെ സന്തുലിതാവസ്ഥ തകരാറിലാക്കുന്ന ചൂഷണം ഉണ്ടാകാ(ക്കാ)തിരിക്കാൻ ശ്രദ്ധിക്കണം •എല്ലാ ജീവികൾക്കും വേദനയും, ജീവിക്കാനുള്ള ഉൽക്കടമായ ആഗ്രഹവും അവകാശവും ഉണ്ടെന്നറിയണം •*മനുഷ്യനു വേണ്ടിയാണ് ഭൂമിയിലുള്ളതെല്ലാം സൃഷ്ടിക്കപ്പെട്ടത് എന്ന അന്ധവിശ്വാസവും ധാരണവും പൂർണമായും മാറ്റണം* •16 ലക്ഷം തരത്തിലുള്ള ജീവികളിൽ ഒരു ജീവിമാത്രമാണ് മനുഷ്യൻ എന്നോർക്കണം •ആവശ്യത്തിനും അനാവശ്യത്തിനും സ്വാർത്ഥതക്കുമായി പ്രകൃതിവിഭവങ്ങളെ നശിപ്പിക്കുന്ന ഒരേ ഒരു ജീവിയും ഈ മനുഷ്യനാണെന്ന് അറിയണം •ബുദ്ധിയും യുക്തിയും വിവേചനവും ഉപയോഗിച്ച്, ഈ ഭൂമി എന്ന കുടുംബത്തിലെ ഒരംഗം മാത്രമായ മനുഷ്യൻ, പ്രകൃതിയെയും അതിലെ എല്ലാ ജീവികളേയും സംരക്ഷിക്കണം •ഇതിനായി ഭാരതീയ ആചാര-വിചാര-വിശ്വാസ പ്രമാണങ്ങളിലെ എല്ലാ നന്മകളും ആധുനീക ശാസ്ത്രത്തിന്റെ എല്ലാ നന്മകളും സമന്വയിപ്പിച്ച്, സമൂഹത്തിൽ വാരി വിതറണം, പഠിച്ച്, പഠിപ്പിച്ച് പ്രചരിപ്പിക്കണം. •നാം മരിക്കുമ്പോൾ സമൂഹത്തിലെ എത്ര പേർ യഥാർത്ഥത്തിൽ ദുഃഖിക്കുന്നു. അതാണ് നമുക്ക് ലഭിക്കുന്ന അന്ത്യ അംഗീകാരം •നാം മരിക്കുമ്പോൾ എത്ര പേർ (മനസ്സിലാണെങ്കിലും) ചിരിക്കുന്നു അഥവാ സന്തോഷിക്കുന്നു. അതാണ് നാം കൊണ്ടു പോകുന്ന ശാപം. ഇതു രണ്ടും തിരിച്ചറിയൽ നമുക്കു സാധിക്കണം. •പെട്ടിയിൽ നമ്മുടെ ശവമടക്കുമ്പോൾ/ ചിതയിൽ നമ്മുടെ ശരീരം കത്തുമ്പോൾ നമ്മുടെ 'ജീവിതം എത്ര

